# GANGAVATHARANAM.

# ഗംഗാവതരണം.

## നാടകം.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ

കവിതാപരീക്ഷയിൽ ഉണ്ടാക്കിയത്.

ഭാഷാ പോഷിണി സഭ വക.

KOTTAYAM.

PRINTED AT THE "MALAYALA MANORAMA" PRESS

1892.

# GANGAVATHARANAM.

# ഗംഗാവതരണം.

നാടകം.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ

കവിതാപരീക്ഷയിൽ ഉണ്ടാക്കിയത്.

ഭാഷാ പോഷിണീ സഭ വക.



KOTTAYAM.

PRINTED AT THE "MALAYALA MANORAMA" PRESS

1892.

൧൦൬൭ാമാണ്ടു വൃശ്ചിക മാസത്തിൽ കോട്ടയത്ത് ഉണ്ടായ ഭാഷാപോഷിണീ സഭയുടെ ഒന്നാമത്തെ സമ്മേളനത്തിൽ വെച്ചു നടന്ന നാടക കവിതാ പരീക്ഷയിൽ 'പ്രഥമഗണനീയനും സമ്മാനത്തിന്ന് സർവ്വഥാ അർഹനും' എന്നു വിധിക്കപ്പെട്ട കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ അവർകൾ പറഞ്ഞു കൊടുത്തു ക്രനെഴുത്തു പരമേശ്വര മേനോനെക്കൊണ്ട് എഴുതിച്ച് അഞ്ചു മണിക്കൂറും എട്ടു മിനിറ്റും കൊണ്ടു തീർത്ത കടലാസുകളുടെ ശരിപ്പകർപ്പ്.

# ഗംഗാവതരണം

## നാടകം.

ഹരിഃ ശ്രീഗണപതയേ നമഃ

1 ശ്രീഗൌരീദേവികൂട്ടംശിശുശശിമകുടൻ
തന്റെമൌലിസ്ഥലത്തിൽ
ഭോഗംപററിബ്ഭരിക്കുംരസമൊട്ടുമരുളും
സ്വർണ്ണദീദേവിമായേ
വാഗാരംഭത്തിലേററംസുരകുലഭവനാം
ഭൂമിപൻതന്റെമുമ്പേ
വേഗംപായുന്നനിൻവൈഭവമിവനുവച
സ്സിങ്കലുണ്ടാക്കിടേണം

അത്രതന്നെയുമല്ല.

2 ലോകംനിറഞ്ഞിടുംശുദ്ധ ശ്ലോകംപോലെസദാപ്പൊഴും
മാഴ്കാതെഹിതനായ്വാഴും ശ്രീഗംഗാധരനാശ്രയം

നാന്ദി കഴിഞ്ഞിട്ടു സൂത്രധാരൻ പ്രവേശിക്കുന്നു.

സൂത്രധാരൻ. നാലുപുറത്തും നോക്കീട്ടു

3 കോട്ടംവിനാകേരളമർത്ത്യലോകം
കൂട്ടംപെടുന്നിസ്സഭതന്നിൽവെച്ചു
ആട്ടത്തിനേതാണുചിതംരസത്തെ
ക്കാട്ടിൽപെടുത്തുംനവനാടകംമേ

ആട്ടെ ആലോചിക്കട്ടെ.

അണിയറയിലേക്കു നോക്കീട്ടു

വരു. വരു.

നടൻ. വന്നിട്ടു

ഇതാ ഞാൻ വന്നു. ഏതു നാടകമാണു ആടേണ്ടതെന്നു തീർച്ചപറവാൻ വൈകി. സഭക്കാർ പരിഭ്രമിക്കുന്നു.

സൂത്രധാരൻ. ആലോചിച്ചിട്ടു

എനിക്കു തോന്നിയതു പറയാം. ഗംഗാവതരണം എന്നു പേരായി.

4 കോട്ടയംകവിസമാജമതിങ്കൽ
കോട്ടമറെറാരുപരീക്ഷയതിങ്കൽ
പുഷ്ടവേശമതെടുത്തിഹകുഞ്ഞി
ക്കുട്ടഭൂപതികൃതിച്ചുവതല്ലൊ

ആ നാടകമായാൽ തരക്കേടില്ലെന്നാണ തോന്നുന്നത,

നടൻ

അങ്ങിനെ തന്നെയാണ

സൂത്രധാരൻ

എന്നാൽ താൻ വേഗം വേഷക്കാരെ പുറപ്പെടുവിക്കു,

നടൻ

കല്പനപോലെ,

എന്ന പോയി

സൂത്രധാരൻ, നാലുപുറത്തും നോക്കീട്ട

ഈ ശരൽകാലം വളരെ മനോഹരം തന്നെ-

5 കാണുംസഭ്യജനാനനാവലികണക്കിപ്പോൾസ്സരോജവ്രജം
കാണുന്നുണ്ടുവിടൎന്നുകൊണ്ടവകളിൽകണ്ണെന്നപോലെപ്പൊഴും
ചേണാൎന്നീടിനവണ്ടുമുണ്ടുമധുവുണ്ടുംകൊണ്ടുവാഴുന്നവൃ
ബ്ബാണൻതന്നുടെകീൎത്തിപോലെകളഹംസൌഘംകളിക്കുന്നഹോ

അണിയറയിൽ

6 കഷ്ടംമദീയപിതൃലോകമശേഷവുംതീ
പ്പെട്ടെന്നുനമ്മുടെമനസ്സുഴലുന്നപാരം
ചുട്ടററിടുംകപിലശാപമഹാഗ്നിയുള്ളിൽ
പെട്ടെന്നപോലിഹചുടുന്നഹൃദന്തമയ്യൊ

സൂത്രധാരൻ, കേട്ടിട്ട

അം: ഭഗീരഥൻെറ വേഷം കെട്ടിയിരിക്കുന്ന നമ്മുടെ ഭാഗിനേയൻെറ ഒച്ചയാണിത് . ഇനി വേണ്ട കാൎയ്യം നടത്തുവാൻ പോക തന്നെ,

എന്ന പോയി

## പ്രസ്താവന.

അനന്തരം ഭഗീരഥനും മന്ത്രിയും പ്രവേശിക്കുന്നു

ഭഗീരഥൻ

കഷ്ടംമദീയപിതൃലോകമശേഷവുംതീ
പ്പെട്ടെന്നുനമ്മുടെമനസ്സുഴലുന്നപാരം
ചുട്ടററിടുംകപിലശാപമഹാഗ്നിയുള്ളിൽ
പെട്ടെന്നപോലിഹചുടുന്നഹൃദന്തമയ്യോ

ആലോചിച്ചു ദീർഘശ്വാസമിട്ടിട്ടു

നമ്മുടെ മുത്തച്ഛനായ അംശുമാനാകട്ടെ.

7 അച്ഛനിന്നമോദമൊടു ആമുനിതന്റെ പാദ
മിച്ഛരിച്ചു[illegible]ലെനിജതാതജനങ്ങളെല്ലാം
ഉൾച്ചിന്നിടും നരകസങ്കടമൊക്കെനീങ്ങി
മെച്ചപ്പെടുന്നതിനുതാൻബഹുസേവചെയ്താൻ

8 അഴകിനൊടവിടുത്തോടേററവും തുഷ്ടനായി
ട്ടൊഴുകിനകൃപയോടും മാനിയാം മാമുനീന്ദ്രൻ
വഴികിമപികഥിച്ചാൻ ഗംഗയാത്തച്ശരീരം
കഴുകുകിലമരത്വം കിട്ടുമെന്നേവമായി

എന്നിട്ടു ആ ഗംഗയെ ഭൂമിയിൽ വരുത്തുന്നതിനു വേണ്ടി വളരെ ത്തപസ്സു ചെയ്തു തന്നെ അവിടുന്നും അവിടുത്തെപ്പോലെ തന്നെ നമ്മുടെ അച്ഛനായ ദിലീപമഹാരാജാവും തപസ്സു കൊണ്ടു തന്നെ ദേഹത്യാഗം ചെയ്തതേ ഉള്ളു. എന്നാൽ ഇനി ഞാനെന്താ വേണ്ടതു.

മന്ത്രി

9 അച്ഛൻ മുത്തച്ഛനെന്നീമഹിതഗുണമെഴും
മന്നവന്മാർമനസ്സാ
ലിച്ഛരിച്ചീടുന്നവണ്ണം പെരിയപുരുതപ
സ്സിൻഫലം കിട്ടിടാതെ
ഉച്ചപ്പെട്ടോരുദേഹക്ഷയമതിനെവരു
ത്തിച്ചതോക്കുന്നതായാൽ
തുച്ഛം താനീത്തപസ്സേററവുമഫലമതെ
ന്നിന്നതോന്നുന്നു ചിത്തേ

അതുകൊണ്ടു അസാദ്ധ്യമായ കാൎയ്യത്തിനു വെറുതെ ക്ലേശിക്കാതെ അവിടുന്നു ഒരം ഭൂമി രക്ഷിച്ചു പ്രജകൾക്കു ക്ഷേമം വരുത്തി കൊടുക്കേണമെന്നാണിനിക്കു തോന്നുന്നതു.

രാജാ

ഛെ. അങ്ങിനെയല്ല.

10 കാൎയ്യത്തിൻഗതിയോക്കുക
ധൈൎയ്യം ക്രുടാതിവണ്ണമോതരുതേ
"ആൎയ്യാ"ശയനാമങ്ങുമ
കാൎയ്യം പറയുന്നതാശ്ചൎയ്യം

തപസ്സു നിഷ്ഫലമാകുമോ. തപസ്സുകൊണ്ടു സാധിക്കാത്തൊരു കാൎയ്യമുണ്ടോ എന്നാൽ ഗംഗയെ ഭൂമിയിൽ കൊണ്ടുവരുന്നതിനു തക്കതായ തപസ്സവർ ചെയ്തിട്ടില്ലെന്നേ പറവാൻ പാടുള്ളു.

11 കാൎയ്യം നോക്കുകശൈലമൌലിഹിമവാൻതാൻ സമ്മതിച്ചീടണം
വീൎയ്യം ക്രുടിയവാസവന്നഭിമതം വേറിട്ടുമുണ്ടാകണം
പോരാഗംഗയെമൌലിഭാഗമതിലായ്ച്ചൂടും മഹാദേവനും
ധാരാളം കനിവോടിതിന്നനുവദിച്ചീടേണമെന്നില്ലയോ

ഇവരെ എല്ലാവരേയും വെവ്വേറെ തപസ്സു ചെയ്തു പ്രസാദിപ്പിച്ചു എങ്ങിനെയെങ്കിലും പിതൃപിതാമഹപ്രവൃത്തമായിരിക്കുന്ന ഈ കാൎയ്യം സാധിച്ചില്ലെങ്കിൽ എന്റെ ജന്മം എന്തിനാണ.

12 ആയതുകൊണ്ടുതപസ്സി
ന്നായിതഞ്ഞാൻപോയിടുന്നതിനുറച്ചു
ആയതബുദ്ധേതാൻക്ഷിതി
യായതിനെല്ലാമധീശനായ്‌വാഴ്‌ക

എന്നാൽ

13 നാട്ടാൎക്കുസങ്കടമൊരിക്കലുമുണ്ടാവിപ്പാൻ
കാട്ടായ്കവേണമവരോടുവിരോധഭാവം
പുഷ്ടിക്കുവേണ്ടവഴിയൊക്കവെനോക്കിടേണം
ദുഷ്ടൎക്കുദുഷ്ടതമുറെക്കുകുറെക്കവേണം

എന്നാലിനി ഞാൻ തപസ്സിന്നായിട്ടു പോകുന്നു.

എന്നു എണീക്കുന്നു.

മന്ത്രി. എണീററിട്ടു

14 തൃക്കാലാണിഹഞാൻപ്രജകൾക്കതിഗുണംകൂട്ടുന്നമാൎഗ്ഗങ്ങളേ
നോക്കാമെന്നുടെബുദ്ധിചെന്നവിധമീശ്രീമത്തപോനിഷ്ഠയെ
ഉൾക്കൊള്ളുംധൃതിയോടുകൂടിയിവിടുന്നംഗീകരിക്കുന്നതി
ന്നായ്കൊള്ളുന്നവിരോധവാക്കുവെറുതേവാദിച്ചതേയുള്ളുഞാൻ

ഇതുതന്നെയാണുചിതം എന്നുള്ളതിന്നാൎക്കും സംശയമില്ലല്ലൊ.

രാജാവും മന്ത്രിയും ചുററി നടക്കുന്നു

അണിയറയിൽ

15 മൎയ്യാദപോലിവിടെ മന്ത്രികൾനാട്ടുകാൎക്കു
കാൎയ്യങ്ങൾചെയ്യുവരുമെങ്കിലുമിവൎക്ക
പൎയ്യാപ്തമാംനൃപമുഖേന്ദുവിലോകനാഖ്യ
കാൎയ്യംമഹാവിഷമമായതുദുഃഖമത്രേ

എങ്കിലും

16 സൽകൎമ്മത്തിനുപോയിടുമ്പോളടിയന്മാരാരുമൊട്ടുംവിരോ
ധിക്കുന്നില്ലനിനച്ചപോലഭിമതംസാധിച്ചുപോന്നീടുവാൻ
ഉൾക്കൊള്ളുന്നൊരുഭക്തിയോടുസകലാധീശന്റെപാദംനിന
ച്ചിക്കാണുന്നജനങ്ങളൊക്കെയിവിടുന്നെത്തുംവരെപ്പാൎത്തിടാം

രാജാ

കേട്ടില്ലേ പ്രജകൾ പറയുന്നതു.

മന്ത്രി

ഉവ്വ.

രാജാ

ആയതുകൊണ്ടു അവരോടു നല്ല ആശ്വാസവാക്കിനെപ്പറയണം.

മന്ത്രി

അങ്ങിനെ തന്നെ.

ഉറക്കെ

17 നിങ്ങൾക്കിന്നറിയാത്തതായവിഷയംചൊല്ലേണ്ടതായൊന്നുമേ
ഞങ്ങൾക്കിന്നതുമല്ലമന്ത്രിവരനോമാന്യൻമഹീപാലനോ
ഭംഗംവല്ലതിലുംവരുന്നസമയംനേരേപറഞ്ഞാകയും
ഭംഗിക്കാക്കുവതിന്നുമോക്കുകിൽമഹാഭാരംഭവാന്മാക്കഹോ

അതുകൊണ്ട നിങ്ങളിങ്ങിനെ മഹാരാജാവിനെക്കുറിച്ചു ഗുണദോഷം പറഞ്ഞതിനെക്കുറിച്ച ഞങ്ങൾ ഒട്ടും അൽഭുതപ്പെടുന്നില്ല.

രാജാ തൊഴുതുംകൊണ്ട

18 നിങ്ങൾക്കീശ്രേഷ്യനാംഞാൻമുനിവരകല്യഷാൽ
ഭക്തരാകുംപിതൃക്കൾ
കണ്ടാപ്പെട്ടോരുഘോരാമയനരകമഹാ
സങ്കടത്തെക്കെടുത്താൻ
മണ്ടാതേപോയിട്ടുന്നേനിവനൊരപജയം
വന്നുകൂടാതെനന്നായ്
മംഗല്യംചേരുവാനായ്മഹിതകൃപയൊട്ടും
പാൎത്തുപാൎത്തീടവേണം

ഞാൻ പോയി വരട്ടെ.

## അണിയറയിൽ

അങ്ങിനെയാവട്ടേ. താമസിയാതെ മഹാരാജാവ സിദ്ധകാൎയ്യനായി തിരിച്ചു വരുന്നതു കാഴ്മാൻ ഞങ്ങളെല്ലാരും കാത്തു നിൽക്കുന്നു.

രാജാ മന്ത്രിയോട

അങ്ങു അകത്തേക്ക ചെല്ലു.

മന്ത്രി

കല്പനപോലെ.

എന്ന. പോയി

രാജാ ചുററിനടന്ന നോക്കീട്ട

ഇതാ നമ്മുടെ കാമഗമായ തേരോട്ട കൂടി സൂതൻ നിൽക്കുന്നു. തേരിൽ കേറുക തന്നെ.

അനന്തരം തേരോട്ട കൂടി സൂതൻ പ്രവേശിക്കുന്നു

രാജാ കയറുന്നതു നടിക്കുന്നു

സൂതൻ കൈപിടിച്ചു കയററുന്നു.

രാജാ

സൂത ഹിമവൽപാൎശ്വത്തിങ്കലേക്ക തേരോടിക്ക.

സൂതൻ

കല്പനപോലെ.

രാജാ                    രഥവേഗം നടിച്ചിട്ടു

19 തേരോട്ടുന്നോരുനേരംപൊട്ടിച്ചിതറിയഹോ
നേത്രയുഗ്മത്തിലേററം
ചേരുന്നുവേഗശക്ത്യാസവിധതരുലതാ
ജാലമോട്ടുന്നപോലെ
നേരേകാണുന്നുവല്ലാസരയൂനദിസമീപ
ത്തിലായീകടപ്പാൻ
കേറീപാലത്തിലെത്തീമറുകരയിലുറി
ഞ്ഞില്ലനാട്ടുംകടന്നോ

സൂതൻ

ഇനി കാട്ടുകളും മററുമാകകൊണ്ടു ഭൂലോകത്തിൽ കൂടി പോകുന്നത കുതിരകൾക്കു വിഷമമായിരിക്കും. വഴിയൊന്നു മാററി വച്ചെങ്കിലോ.



രാജാ

കൊള്ളാം വേണ്ടില്ല.

ആകാശാരോഹണം നടിച്ചിട്ടു

പാരംവേഗമൊട്ടുംപുരാണപുരുഷൻതന്നെസ്വപൃഷ്ഠാന്തരേ
സ്വൈരംകൊണ്ടുനടന്നിട്ടുംഗരുഡനുംതേരോടിടുംപ്രാഭവം
നേരേകാണുകിൽനാണമായിവരുമെന്നാണിന്നുതോന്നുന്നതി
ദ്ദൂരേ മഞ്ഞുനിറഞ്ഞമാമലഘനംപോലുണ്ടുകണ്ടീലയോ

സൂതൻ

കണ്ടു. ഇപ്പോൾ ഈ പർവ്വതത്തിന്റെ മുകളിൽ.

21 വിരവൊടുരഥമേറിബ്ഭൂപതേമാന്യനാംനി
ന്തിരുവടിയെഴുന്നെള്ളുന്നുണ്ടതെന്നായറിഞ്ഞു
ത്തുരുത്തുരെയചലത്തിൻമൌലിഭാഗത്തിലെല്ലാം
സുരയുവതികൾകൂടിത്തിക്കുകൂട്ടിത്തുടങ്ങി

രാജാ

എന്നാൽ ഇവരുടെ സമീപത്തിൽ കൂടി അല്ലാതെ വേറെ ഒരു വഴിയിൽ കൂടി വയ്ക്കു.

സൂതൻ

കല്പനപോലെ

എന്നു. അങ്ങിനെ ചെയ്തിട്ടു

22 ഗൌരീശിഖരമതെന്നി
പ്പാരിൽപുകഴുന്നപുണ്യമാംദേശം
നേരേതാഴത്തായി

രാജാ

അഹൊ. എന്നാൽ.
തേരിവിടെത്തന്നെയിന്നിറങ്ങട്ടെ.

സൂതൻ

കല്പനപോലെ.

രാജാ      തേരിറങ്ങുന്നത നടിച്ചിട്ട

മഹാ പുണ്യം തന്നെയീസ്ഥലം.

23 പാരംതണുത്തസലിലംപലമട്ടൊലിക്കു
ന്നാറുണ്ടുപുണ്യതരുജാലവുമുണ്ടുപിന്നെ
ഓരോമഹാമുനികളുണ്ടുതപസ്സുചെയ്തു
ധീരത്വമോടുമിളകാതെവസിച്ചിടുന്നു

24 എന്നല്ലനല്ലഗുണമുള്ളപലാശജാലം
നന്നായ്നിറഞ്ഞുവെയിലൊട്ടുമണഞ്ഞിടാതെ
മുന്നംമഹേശനെമഹേശിതപസ്സുചെയ്തു
ധന്യാശ്രമസ്ഥലവുമുണ്ടിഹകണ്ടിടുന്നു

അതുകൊണ്ട ഇവിടെത്തന്നെ ആയിക്കളയാം തപസ്സ. നീ വേഗം കുതിരകളെ അഴിച്ചു പുല്ലും വെള്ളവും കൊടുത്ത ക്ഷീണം തീൎത്ത നാട്ടിലേക്കു തന്നെ പൊയ്ക്കോള്ളു.

സൂതൻ വ്യസനത്തോടു കൂടി തൊഴുതുംകൊണ്ട.

25 ഏവംകല്പനയായിടായ്കനൃപതേത്വല്പാദശുശ്രൂഷണം
ചെയ്‌വാനാണടിയന്നുമോഹമിവിടെത്താൻതന്നെവേണ്ടുംവിധം
ഭാവംകണ്ടുഭവത്തപസ്സിനുസഹായംചെയ്തുകൊണ്ടീശനെ
സ്സേവിപ്പാനടിയത്തിനോടനുവദിച്ചാലുംകൃപാവാരിധേ

രാജാ      ചിരിച്ചുംകൊണ്ട

ഇനിക്കാരും സഹായം വേണമെന്നില്ല. എങ്കിലും നീയു൦ശംഭുവിനെ സേവിക്കാൻ വിചാരിക്കുന്നു എങ്കിൽ അതു നല്ലതു തന്നെ. അങ്ങിനെ ആയിക്കോള്ളു. ആശ്രമത്തിലേക്കു കടക്കുക തന്നെ.

എന്നു എല്ലാവരും പോയി

## ഒന്നാം അങ്കം

## അനന്തരം മേനയും സഖിയും പ്രവേശിക്കുന്നു

സഖി      ചിരിച്ചുംകൊണ്ട

അമ്പൊ ഇവിടുത്തെ ഭൎത്താവിന്റെ ഒരു ധൈൎയ്യം. ഇത്രവളരെക്കാലം തന്നെത്തന്നെ തപസ്സുചെയ്തിട്ടും ഭഗീരഥ മഹാരാജാവിന്റെ

നേരേ സന്തോഷിച്ച വിചാരിച്ച ഫലം കൊടുത്തില്ലെല്ലൊ. ഒരിക്കം മില്ല. അചലരാജൻ തന്നെ.

മേന

ശരിയാണ നീ പറഞ്ഞത.

1 ഞാനെന്നാൽദിവസേനമൽകണവനോടോതാറുമുണ്ടപ്പൊഴു
ത്യാനന്ദത്തൊടുതാനതിന്നനുവദിച്ചീടാറുമുണ്ടെങ്കിലും
മാനംനേടിയമാന്യമാമലമനംവച്ചീമഹീമണ്ഡലീ
വാനോർനായകനായ വരംവടിവിനോടേകീലതിന്നേവരെ

സഖി

ഇന്നേവരെ. എന്ന പറയെണ്ട. എന്നാണിനികൊടുക്കാൻപോകുന്നത. കൊടുക്കുമെങ്കിൽ മുമ്പേതന്നെ കൊടുക്കേണ്ടതായിരുന്നു.

മേന.

ഇപ്പോൾ കൊടുത്തില്ലെന്ന നിശ്ചയമുണ്ടൊ.

സഖി സന്തോഷത്തോടു കൂടീട്ട

ആഹാ വരം കൊടുത്തു കഴിഞ്ഞൊ. എന്താ വരം കോടുത്തത. കേൾക്കട്ടെ.

മേന

പറയാം.

2 അത്യുഗ്രമാകിയതപസ്സുതുകൊണ്ടുതുഷ്ട്യാ
പ്രത്യക്ഷനായിമഹിതാചലലോകനാഥൻ
പൃഥ്വീശനോടഭിമതംപറകെന്നിവണ്ണം
പ്രത്യേകവത്സലനതായ്വെളിവിൽപറഞ്ഞു

അപ്പോൾ ഭഗീരഥൻ

3 ഞാനേററംഭാഗ്യവാനായചലതകലരുംസ്ഥാവരാധീശ്വരൻനീ
താനററംവിട്ടകാരുണ്യമൊടിവനുടെമുമ്പാകെദിവ്യാംഗനായി
സാനന്ദംവന്നതോർത്താലിനിയടിയനുനിൻപുത്രിയാംഗംഗയെഭൂ
സ്ഥാനംനന്നാക്കുവാനായ്നയസലിലനിധേവിട്ടുതന്നീടവേണം

സഖി

മഹാരാജാവിന്റെ മോഹം വലിയ മോഹം തന്നെ. ദിവ്യലോകത്തിനു വേണ്ടി സൃഷ്ടിച്ച ഗംഗയെ ഭൂലോകത്തിലേക്കു കൊണ്ടുപോകാനാണല്ലേ. ആട്ടെ. ഇവിടുത്തെ ഭർത്താവെന്തു മറുപടി പറഞ്ഞു.

മേന

പറയാം. അപ്പോൾ

4 സിദ്ധാന്തമില്ലിവനുമാനുഷലോകമെററം
ശുദ്ധിപ്പെടുത്തുവതിനാഗ്രഹമുണ്ടുപക്ഷേ
വൃത്രാരിയാംവിബുധനാഥനധീനയായി
ട്ടത്രേകിടപ്പവളെയെങ്ങിനെഞാൻതരേണ്ടു

എന്നാണവിടുന്നു മറുപടി പറഞ്ഞത.

### സഖി

തരക്കേടില്ല. തഞ്ചം കൊണ്ടിവൻെറ ഭാരമൊഴിച്ചു. ഇനി ദേവേന്ദ്രനല്ലെ.

5 സ്വാത്മപ്രധാനതപെടുന്നസുരേന്ദ്രനുണ്ടോ
പ്രാൎത്ഥിക്കിലുംനൃപനുഗംഗയെനൽകിടുന്നു
അൎത്ഥിച്ചകാൎയ്യമതുപോലെനടന്നിടാതെ
വ്യൎത്ഥത്തിലാംനൃപതപസ്സിതിവന്നുപോമോ

ആട്ടെ. രാജാവെന്തു മറുപടി പറഞ്ഞു.

### മേന

അപ്പോൾ രാജാവ "ശരിയാണിവിടുന്നു കല്പിച്ചത. ഇവിടത്തെ അനുവാദം കിട്ടിയാൽ മതി. ത്രൈലോക്യനാഥനായ ഇന്ദ്രൻെറ അനുവാദം ഞാനുണ്ടാക്കികൊള്ളാം. അപ്പോൾ അവിടുന്ന "ഇനിക്കു പൂൎണ്ണസമ്മതമാണ ഇന്ദ്രൻെറ അനുവാദം കൂടി വേണം എന്നേയുള്ളു" എന്നു മറുപടി പറഞ്ഞു.



### സഖി

ആട്ടെ. എന്നിട്ടോ.

### മേന

6 ഏവംപറഞ്ഞചലനായകനും മറഞ്ഞു
ഭാവംധരിച്ചുഭരിതാദരമാക്ഷിതീശൻ
ദേവാധിനാഥനെമൃതെറക്കുതപസ്സുചെയ്‌വാൻ
ഭാവിച്ചിടുന്നുപരമെന്നുമറിഞ്ഞുഞാനും

### സഖി

ആട്ടെ. ഇവിടുത്തെ ഭൎത്താവിൻെറ ഭാരമൊഴിഞ്ഞല്ലൊ.

### മേന

ഇന്ദ്രനും തപസ്സു ചെയ്യാൽ ഇതിന്നനുവദിക്കാതിരിക്കുമെന്നു തോന്നിട്ടില്ല. തന്നെ ആശ്രയിച്ചാൽ പ്രസാദിക്കാത്തവരുണ്ടോ ലോകത്തിൽ.

### സഖി (നോക്കീട്ട)

ഓ നേരം ഉച്ചയായി.

### മേന

ശരിയാണ. ഇതാ നോക്കു.

7 ഒട്ടേറിടുംതണുപ്പാൽശിലയൊടുസമമായ്കട്ടയായുള്ളമഞ്ഞും
കട്ടക്കൂട്ടങ്ങളുംഭാസ്കരകരനികരംചുട്ടതട്ടുന്നമൂലം
ഒട്ടൊട്ടായിട്ടലിഞ്ഞിട്ടൊഴുകിയചലപൃഷ്ഠത്തിൽനിന്നിട്ടൊലിച്ചി
ട്ടൊട്ടല്ലേചോലപോലേധരണിതലമതിൽചെന്നുവീഴുന്നതിപ്പോൾ

നമുക്കകത്തേക്കു പോവുക.        എന്നു രണ്ടാളും പോയി.

## വിഷ്കംഭം

### അനന്തരം ദേവേന്ദ്രനും ശചീദേവിയും പ്രവേശിക്കുന്നു

ദേവേന്ദ്രൻ        പുഞ്ചിരിയിട്ടും കൊണ്ടു

8 കാന്തേനിന്നുടെചന്തവുംകളികളുംഗംഗാജലംതന്നിലായ്
സ്വാന്തേതോന്നിയപോലെയുള്ളകളിയുംതീരെക്രമാൽതീൎന്നിടും
താനേതേടുന്നൊരുഭക്തിയോടുന്നവരൻസൂൎയ്യാന്വയൻതാൻതപ
സ്സേന്തീടുന്നൊരുനിഷ്ഠയോടുമിഹമാംചെയ്യുന്നപൊയ്യല്ലിതു

ശചീദേവി        ചിരിച്ചും കൊണ്ടു

ഭഗീരഥൻ തപസ്സുചെയ്യാൽ ഗംഗയിൽ കളിക്കുന്നതിനെന്താ വിരോധം.

ദേവേന്ദ്രൻ

പറയാം. അദ്ദേഹത്തിന്റെ വിചാരം.

9 മങ്ങാതുള്ളീയുഗ്രതപസ്സാലിനിക്കായ്
ഗംഗാംഭസ്സീപ്പാതാളത്തിങ്കലാക്കാൻ
തുംഗശ്രീമാനിന്ദ്രനേകേണമെന്നാ
ണിങ്ങോൎക്കുമ്പോളിന്നിമേലെന്തുവേണ്ടു

ചോദിച്ചാൽ കൊടുക്കാതിരിപ്പാൻ പാടുണ്ടോ.

10 നമ്മുടെകുലധനമാമീ നിൎമ്മലജലമായിടുംനദീരത്നം
ചെമ്മേനൃപനുകൊടുപ്പതി നന്മേഷംമനസിവന്നിടാൻവിഷമം

ചോട്ടിലേക്കുനോക്കീട്ടു

11 അല്ലായെന്തൊരുകാന്തിയാണധരണീപൃഷ്ഠത്തിൽനിന്നിട്ടിതാ
സ്ഫുല്ലാംഭോരുഹവൈരിയെപ്പരിഹസിച്ചുംകൊണ്ടുപൊങ്ങുന്നതും

നല്ലവണ്ണം നോക്കീട്ടു

ഉല്ലാസത്തൊടുഞാനറിഞ്ഞുസരസൻശ്രീനാരദൻതാനിതാ
വല്ലാതുള്ളൊരുഭാഗ്യശക്തിയിവനെകാണ്മാൻവരുന്നുദ്രുതം

### അനന്തരം നാരദൻ പ്രവേശിക്കുന്നു

നാരദൻ

12 ലോകാധിനാഥമണിയായഭഗീരഥൻതാൻ
പാകാരിയെപ്പരിചിനോടുതപസ്സുചെയ്തു
ആകുന്നവണ്ണമിഹഗംഗയെമൎത്ത്യലോക
ലോകത്തിലേക്കുപനയിപ്പതിനായ്ത്തുടങ്ങി

എന്നാൽ ഇന്ദ്രന്

13 തൻറെനാട്ടിൽ ഭ്രഷ്ടനെന്നുനടിക്കുന്നംഗംഗയേനൽകാൻ
നന്നമടിതോന്നിടാമിില്ലെന്നായിച്ചൊല്ലുന്നതിന്നുമഴയുണ്ടാം

ആളെ. അടുത്തുചെന്ന വൎത്തമാനം അറിയുകതന്നെ.

എന്ന. ചുററിനടന്ന അങ്ങിനെ ചെയ്യുന്നു

ഇന്ദ്രനും ശചിയും എണീട്ടത്തു ചാരോ

പചാരങ്ങൾ ചെയ്യുന്നു.

നാരദൻ ഇരുന്നിട്ടു

14 ഇരിക്കദേവാധിപപാൎശ്വഭാഗേ മുറക്കുദേവേശപരിനില്ക്കിരിക്കു
ക്കറെക്കവല്ലാതെവണക്കമെല്ലാം ധരിക്കനമ്മോടിനിവേണ്ടതല്ല

ഞാൻ ഇവിടെ വലിയ നിത്യനല്ലേ. "ഉപചാരഃകൎത്തവ്യോയാവൽ" എന്നില്ലേ.

ഇന്ദ്രനും ശചിയും വണക്കത്തോടുകൂടി ഇരിക്കുന്നു.

നാരദൻ

എന്താണ ഠരം ദിക്കിൽ വിശേഷം.

ഇന്ദ്രൻ

ഇവിടെ ഇപ്പോൾ വിശേഷിച്ചൊന്നുമില്ല.

നാരദൻ

"ഇപ്പോൾ" എന്നുള്ളതുകൊണ്ടു ഉടനേ വല്ലതു മുണ്ടാവാൻ പോകുന്നുവെന്ന സൂചിപ്പിച്ചിരിക്കുന്നുവെല്ലോ.

ഇന്ദ്രൻ

അതില്ലെന്നുമില്ല.

നാരദൻ

എന്താണെന്നു കേൾക്കട്ടെ.

ഇന്ദ്രൻ

പറയാം.

15 ഭഗീരഥക്ഷ്മാപതിതാൻതപസ്സാൽ
പകച്ചിൽക്കൂടാതെമദീയധൈൎയ്യം
പകുത്തിട്ടുത്തിട്ടവിടെക്കുപാംബു
പകൎന്നിടുന്നുമുനിവംശമൌലേ

അതുകൊണ്ട താമസം കൂടാതെ അദ്ദേഹം വിചാരിച്ച വരം അദ്ദേഹത്തിന്ന കൊടുക്കേണ്ടിവരും.

ശചി വിചാരം

16 കൊടുക്കുമോഗംഗയെമന്നനായി
മടക്കമില്ലാതമരാധിനാഥൻ

ആലോചിച്ചിട്ടു

മുടക്കിയാലോവരദാനം—

അങ്ങിനെ പാടുണ്ടോ. ആശ്രയിച്ചാലേ ഉപേക്ഷിക്കാനും പാടില്ലല്ലൊ. അവിടുത്തെ ഇഷ്ടംപോലെ ആയിക്കോട്ടെ.

—ഇഷ്ടം

തടുക്കുവാനും നിശ്ചയിച്ചുകൂടാ.

## നാരദൻ

എന്താണദ്ദേഹം വിചാരിക്കുന്നത. അതു മനസ്സിലായോ.

## ഇന്ദ്രൻ

ഉവ്വ.

## നാരദൻ ചിരിച്ചുംകൊണ്ട

17 കാൎയ്യംഞാൻപറയാംസുരേശവെറുതേസ്വൎഗ്ഗംഗയെബ്ഭൂപനായ്
ധൈൎയ്യംവിട്ടുകനിഞ്ഞുനൽകരുതെടോതഞ്ചത്തിൽനിന്നീടണം
ഭാൎയ്യാദിപ്രിയസുന്ദരീജനജലക്രീഡാദിയല്ലെങ്കിലോ
കാൎയ്യംതുച്ഛമസരസ്സിലാകമിവിടെക്കുംസ്നാനമൂനത്തിലാം

എന്നല്ല.

18 ചാരുശ്രീഭവദീയകീൎത്തിസമനാമൈരാവതംതാൻചരി
ച്ചാറിൽചാടിമറിഞ്ഞുമത്തൊട്ടുകളിച്ചീടുന്നതുംകാണുവാൻ
പാരംദുൎഘടമായിടുംസുരജനത്തിന്നിങ്ങുനത്തിന്നഹോ
സൈ്വരംചെന്നുകളിച്ചുസാന്ധ്യവിധിചെയ്യാനുംകുഴക്കംവരും

അതുകൊണ്ട അതു നല്ലവണ്ണം ആലോചിച്ചിട്ടു വേണം.

## ഇന്ദ്രൻ

ആലോചന ഇനിക്കും ഇല്ലെന്നില്ല.

19 എന്നെത്തപോബലമെടുത്തുവശത്തിലാക്കി
ധന്യത്വമേറിയഭഗീരഥഭൂമിപാലൻ
ഒന്നൎത്ഥിയായ്വരികിൽഞാൻതരികില്ലിതെന്നു
കന്നത്തമാക്കുംപറവാൻമടിയുണ്ടുതാനും

അതുകൊണ്ടെന്താവേണ്ടതെന്ന വലിയ ആലോചനയിലായി. ഇവിടുന്ന ഒന്ന തീൎച്ചപ്പെടുത്തണം.

## നാരദൻ

എന്റെ പക്ഷം ഞാൻ പറയാം. അദ്ദേഹത്തിനോടു പ്രത്യക്ഷമായി എന്താവരം വേണ്ടതെന്ന ചോദിക്കുന്നതിനും മറ്റും വിരോധമില്ല. ഗംഗ വരം ചോദിച്ചാൽ ഇങ്ങിനെ ഒരു തഞ്ചത്തിൽ നില്ക്കാം.

20 "ഗംഗശാൽഭൂതിഹിമാദ്രിതന്നെയധീനംതൽകൈലാശംസഖേ
പിംഗശ്രീജടയുള്ളതിങ്കളണിയുംനാഥന്നധീനംപരം
ഇങ്ങുള്ളാസമിതിയോൎത്തുകാണുകിലഹോമാദ്ധ്യസ്ഥ്യമല്ലാതെമേ
തുംഗശ്രീഗുണവാരിധേപറവതിന്നില്ലെന്നുചൊല്ലേണമോ"

എന്ന പറഞ്ഞ കഴിച്ചൊഴിക്കാം.

ഇന്ദ്രൻ.

ഋതു കൊള്ളാം.

ശചി — വിചാരം.

ആവൂ! ബുദ്ധിമാന്മാൎക്കിന്നതിനു സമാധാനമില്ല എന്നില്ല.

നാരദൻ

എന്നാൽ ഞാനെല്ലാം സത്യലോകത്തിലേക്കു പോവുകയാണ. വഴിക്കിവിടെ ഒന്നു കേറിക്കണ്ടേച്ചു പൊയ്ക്കളയാമെന്നു വിചാരിക്കേ. നേരം അധികം താമസിച്ചാൽ പന്തിയാവില്ലല്ലൊ. പോട്ടെ.

എന്നു എണീക്കുന്നു.

ഇന്ദ്രനും ശചിയും എണീററിട്ടു.

എന്നാലങ്ങിനെയാവട്ടെ.

എന്നു എല്ലാവരും പോയി

## രണ്ടാമങ്കം



അനന്തരം നന്ദികേശ്വരനും ഭൃംഗിരടിയും പ്രവേശിക്കുന്നു

ഭൃംഗിരടി

താനെന്താ ഇങ്ങിനെ കവച്ചു നിൽക്കുന്നത. നേരം സന്ധ്യയാവാറായി. സ്വാമിയുടെ നൃത്തത്തിനു വേണ്ടതൊക്കെ ശട്ടം കെട്ടേണ്ടെ.

നന്ദികേശ്വരൻ

ഞാൻ ചെയ്യേണ്ടതൊക്കെ ചെയ്തുകഴിഞ്ഞല്ലൊ. എന്നല്ല എല്ലാവരും തയ്യാറായി.

1 കണ്ടില്ലേമുരവൈരിമദ്ദളമെടുത്തുംകൊണ്ടുനില്ക്കുന്നതും
വേണ്ടില്ലന്നരസിച്ചുവിശ്വവിരുതൻവീണാകരൻനാരദൻ
കണ്ണാത്വംകലരാതെഗാനമതിനായ്നിൽക്കുന്നതുംതൽക്ഷണം
കൊണ്ടെത്തിസ്സുരനാരിമാർത്തുരുതുരെക്കാണ്മാൻതിരക്കുന്നതും

ഭൃംഗിരടി

എന്നാൽ സ്വാമി എഴുന്നെള്ളാനെന്താണ താമസം.

നന്ദികേശ്വരൻ

അതല്ലേ പറയേണ്ടത.

ഭൃംഗിരടി

എന്താണ. കേൾക്കട്ടെ.

## നന്ദികേശ്വരൻ

ഭഗീരഥമഹാരാജാവ സ്വർഗ്ഗംഗയെ ഭൂമിയിലേക്ക് കൊണ്ടുപോകുവാൻ വേണ്ടി ഇന്ദ്രനെ തപസ്സുചെയ്തു ചോദിച്ചതിന്റെ ശേഷം "ഗംഗയുടെ അവസാനം ശിവന്റെ ശിരസ്സിലാണല്ലോ ഞാനെന്തു ചെയ്യേണ്ടു" എന്നാണ് സമാധാനം പറഞ്ഞത്.

## ഭൃംഗിരടി

ആട്ടെ. എന്നിട്ട് ഭഗീരഥനെന്തുചെയ്തു.

## നന്ദികേശ്വരൻ

2 അത്യുത്സാഹസമഗ്രമാകമവിടുന്നാവാശിനിത്താതതാൻ
മൃത്യുച്ഛേദിയെമൃത്തഭക്തിയൊടുഹോസേവിച്ചുപോരുന്നതി
ഓത്തോത്തായവനായ് വരംവിരവിനോടേകീടുവാനീശ്വരൻ
പാർത്തീടുന്നപരിഭ്രമത്തൊടുമതാണിങ്ങെത്തുവാൻതാമസം

## ഭൃംഗിരടി

നമ്മുടെ സ്വാമി ക്ഷിപ്രപ്രസാദിയാണല്ലോ. എന്നാലും അവരവരുടെ കാര്യം വിട്ടു മറ്റൊരാളെ ലാളിക്കാൻ പുറപ്പെട്ടാലോ.

### ആകാശത്തിൽ ചെവികൊടുത്തിട്ട്

3 "ചെന്താർസായകനെച്ചൊടിച്ചുമിഴിയിൽചുട്ടോരുഭസ്മത്തിനേ
താൻതാൻമെയ്യിലണിഞ്ഞുകൊണ്ടരുളീടുംത്രൈലോക്യനാഥപ്രഭോ
സന്ധ്യാകാലമടുത്തുവന്നസരസംനൃത്തംതുടങ്ങീടുവാ
നെന്താണിത്രയമാന്തമെന്നെയധികംഭേസിക്കൊലാമദ്ദളം"
എന്ന വിഷ്ണുഭഗവാന്റെ വാക്കാണിത്.

### പിന്നെയും ആകാശത്തിൽ ചെവികൊടുത്തിട്ട്

4 ആകല്പാടെയിനിക്കുതെല്ലുചിലതൊന്നോർക്കേണ്ടതുണ്ടാകയാൽ
വൈകിപ്പോയിയതാണമാധവസഖേവെമ്പേണ്ടവെമ്പേണ്ടടോ
ആകട്ടേപതിവായനൃത്തമിവിടെച്ചെയ്തിട്ടുപിന്നീടുഞാൻ
പോകട്ടേവരമേകുവാൻനരവരന്നെന്നാണതല്ലേതരം

## ഭൃംഗിരടി

ഓ. ഭഗവാനെഴുന്നെള്ളി തുടങ്ങി. നമുക്കും നൃത്തം കാണ്മാൻ പോവുക.

രണ്ടാളും പോയി

## വിഷ്കംഭം

അനന്തരം തപസ്സു ചെയ്തും കൊണ്ടു ഭഗീരഥനും
പരിവാരങ്ങളോടു കൂടി പരമേശ്വരനും പ്രവേശിക്കുന്നു.

### പരമേശ്വരൻ

5 കല്യേപാർവ്വതിപണ്ടുനീയിവിടെയാണല്ലോതപംചെയ്തത
ന്നല്ലോഞാൻവടുരൂപിയായ്തവസമീപത്തിൽപ്രവേശിച്ചതും
ചെല്ലേണംചിതമോടുനൊമ്മളിരുപേരൊന്നിച്ചുഭൂപാന്തികേ
കില്ലേതുംകലരാതഭീഷ്ടമഖിലംവേഗംകൊടുത്തീടുവാൻ

### പാർവ്വതി

അങ്ങിനെ തന്നെ.

എന്നു എല്ലാവരും അടുത്തുചെല്ലുന്നു



### പരമേശ്വരൻ

6 കണ്ടാലുംഗൌരികാന്ത്യാകനകമണിശിലാസ്തംഭമെന്നുള്ളമട്ടിൽ
കൊണ്ടാടുംഭക്തിയോടീനരവരനിഹമാംചിത്തമദ്ധ്യത്തിലാക്കി
മിണ്ടാതേകണ്ടുവാഴുന്നതുചിരമിവനൊട്ടു ബുദ്ധിമുട്ടിച്ചുവെന്നാ
ക്കേണ്ടാവേഗംകൊടുത്തീടുകവരമിവനെന്നല്ലയോനല്ലയോഗ്യം

### പാർവ്വതി

അങ്ങിനെ തന്നെ അതിനു സംശയമില്ല.

ചിരിച്ചുംകൊണ്ടു.

7 എന്നെപ്പുരാപുരവിനാശപകിട്ടിയെന്ന
തിന്നൽപ്പെടുന്നളവിലുംബഹുസംഭ്രമംമേ
എന്നാൽന്നൃപാലകനൊടീവകപിട്ടുകാട്ടാ
തൊന്നായ്സ്വരൂപമതിടുത്തുവരംകൊടുക്ക

### പരമേശ്വരൻ.

അങ്ങിനെ തന്നെ.

അടുത്തു ചെന്നിട്ടു.

8 അരികിലിഹനമ്മൾവന്നായി വിരവൊടുവിലസുന്നുവെന്നുവന്നാലും
ഒരുഭാവഭേദമില്ലീ നരവരനറിയുന്നതില്ലകല്യാണി

അതുകൊണ്ടിദ്ദേഹത്തിന്റെ തപസ്സിളക്കുക തന്നെ.

എന്നു രാജാവിനെ പിടിച്ചു കുലുക്കീട്ടു.

9 അല്ലാഞ്ഞപ്പൊഴുമിളക ന്നില്ലാധ്യാനത്തിൽനിന്നുനരവീരൻ

പാൎവ്വതി

അതിനു ഞാനൊരുപായം പറയാം.

മുല്ലാശുശരമനമതിലില്ലാതായ്താൻ മറഞ്ഞുനിന്നാലും

പരമേശ്വരൻ

ശരി. അതാണു സമാധി യഴിയാത്തതു.

അങ്ങിനെ ചെയ്യുന്നു

രാജാ സമാധിയഴിഞ്ഞിട്ടു

10 എന്തെന്തുകഷ്ടമിതു ഞാൻ ഹൃദയാംബുജത്തിൽ
ചന്തത്തിൽ വെച്ചരമുറപ്പു വരുത്തിടുമ്പോൾ
ചെന്താമരാസ്തൂരിപുതിരെ മറഞ്ഞുപോയ
തെന്താവതില്പ്പൊളിതിനോക്കിലെന്തുവേണ്ടും

ആട്ടെ നോക്കുകതന്നെ.

കണ്ണുമിഴിച്ചുനോക്കി അത്യാശ്ചൎയ്യ
ഭക്തിയോടു കൂടി നമസ്കരിച്ചിട്ടു

11 അല്ലേശങ്കരഗൌരിയാണിഹ ഭവാനിഷ്ടം നിനക്കെന്നൊരു
ന്നല്ലേ സജ്ജനസമ്മതം സരസമായ് സത്തോത്ത്രനാക്കീട്ടുകിൽ
ഇല്ലേസംശയമീബ് ഭവാനിയില്ലമെൻഭക്ത്യാഖ്യയാം പെണ്ണിലു
ണ്ടില്ലേ പ്രീതിയതാണിനിക്കുസവിധേ കാണായതിന്നല്ലയോ

പാൎവ്വതിയോടു.

12 അമ്മേഭവാനി ഭവദീയപദാംബുജത്തിൽ
ചെമ്മേവണങ്ങുമടിയത്തിനുമേലിലെന്നും
ഉന്മേഷമോടു ഭവസാഗരഭംഗജാല
ത്തിന്മേൽ കിടന്നുമറിയാതെതുണച്ചിടേണം

പരമേശ്വരൻ

13 ശരിയാണുഭവാൻ പറഞ്ഞതെന്നാൽ
വരയാമെൻപ്രിയയാം ഭവാനിയേക്കാൾ
പരയായൊരു ഭക്തിയുള്ളവററിൽ
പിരിയാതുണ്ടു നമുക്കു വത്സലത്വം

പാൎവ്വതി.

14 പുണ്യത്തിനായ് സതതവും തുനിയും ഭവാനി
ച്ചുണ്ഡത്വമേറിയ ഭവാംബുധിതുച്ഛമത്രേ
എണ്ണത്തിലാക്കരുതതെൻ കൃപവേറെവേണ്ട
പുണ്യോത്തമോത്തഭവാനുഗ്രഹം വരുത്താൻ

രാജാ

ഇവിടുത്തെ കൃപ കൂടാതെ ആൎക്കെങ്കിലും ഒരു കൎമ്മമെങ്കിലും ചെ

ട്വാൻ സംഗതിവരുമൊ. അതുകൊണ്ടെല്ലാത്തിലും ഇവിട്ടത്തെ കൃ-
പ തന്നെയാണ പ്രധാനം

### പരമേശ്വരൻ

15 ആട്ടേഭവാനുടെതപസ്സുനിമിത്തമായി
ട്ടൊട്ടേറഞങ്ങളിവിടെത്തെളിയുന്നവെല്ലൊ
പിന്നെന്നിയേപറകെടോവരമെന്തുവേണ
മൊട്ടുംമടിച്ചിട്ടുകയില്ലഖിലംതരാംഞാൻ

### രാജാ

ഇവിട്ടത്തോടൊന്നും അറിയിക്കാനില്ല. എല്ലാജ്ജനങ്ങളുടെയും അന്തൎയ്യാമിയായി സ്വകൎമ്മങ്ങളിലും പ്രവൃത്തിക്കുന്നതുകൊണ്ടു തന്നെ അറിയാമെല്ലൊ. എങ്കിലും ഇവിടുന്നു കല്പിച്ചതുകൊണ്ടു പറയാം.

16 പ്രമാദമതുമൂലമായ്കപിലകോപമൊട്ടേൽക്കയാൽ,
ക്ഷമാധരസുതാപതേമമപിതാമഹന്മാരഹോ
ക്ഷമാപരമൊക്കെയധഃപതനമേററുകേഴുന്നതോ
ൎത്തമായമിഹഗംഗയെത്തരിക"പൃഥ്വി"യിൽചേൎക്കുവാൻ

17 ഗംഗാംബുലേശമവർതന്നുടലുകളേററാൽ
ഗംഗാധരാമരപദത്തെലഭിക്കുമെന്ന
തുംഗാഭനായമുനിതൻമൊഴിയോൎത്തുകൊണ്ടി
ട്ടിങ്ങായതിന്നവധിക്കുകചന്ദ്രമൌലെ

### പരമേശ്വരൻ

അങ്ങിനെ തന്നെ. അതിനെന്താണ വിരോധം. എന്നാൽ.

18 പാരാതെഗംഗയുടെസമ്മതിയങ്ങുകൂട
പ്പോരാൻവരുത്തുകനരാധിപതാനിദാനീം
ഘോരാതിശക്തിയൊടുഗംഗയൊഴുക്കിടുമ്പോൾ
പാരാകെമുങ്ങിമറിയാതെവരേണമെല്ലോ

### രാജാ

അങ്ങിനെ തന്നെ.

### പാർവ്വതി

വിചാരം

ആട്ടെ. ഇനിക്ക രസമായി.

19 ഹരനുടെമുടിയതിൽനിന്നി
സ്സുരനദിതീരെപ്പിരിഞ്ഞുപോയെന്നാൽ
സരസമിവരൊത്തുചേൎന്നൊളി
സുരതംചെയ്കില്ലയെന്നുവരുമെല്ലോ

### പരമേശ്വരൻ

എന്നാലങ്ങിനെ യാവട്ടെ.

എന്നു. പരിവാരങ്ങളോടുകൂടി മറയുന്നു

രാജാ

20 ഇന്നിഞാനിളകാതെധൈൎയ്യമോടും
തനിയെസുന്ദരിയെത്തപസ്സുചെയ്തു,
അനുവാദവുമിങ്ങുവാങ്ങിയിഷ്ടം
മനസാകണ്ടതുപോലെകൊണ്ടിടട്ടെ

എന്ന. എല്ലാവരുംപോയി

## മൂന്നാമങ്കം

അനന്തരം ഗംഗയും ശശികലയും പ്രവേശിക്കുന്നു

ഗംഗ

1 എന്താണെടോശശികലേവിഗതപ്രസാദം
ചിന്താവികാരമൊടുനീയുഴലുന്നതിപ്പോൾ
ചെന്താമരാസ്ത്രരിപുമൌലിയതിങ്കൽനിന്നു
താന്താഴെവീഴുമൊരുമട്ടിളകുന്നതെന്തേ

ശശികല

2 വളരെവളരെനാളായ് നിന്നിൽഞാൻബിംബഭാവം
വളരുമൊരുരസത്തോടേറ്റുപാൎത്തിട്ടിവണ്ണം
കളതരരുചിയെന്ന്യേതോഴിമറ്റാരുമില്ലാ
തിളകിയിഹവിയോഗംപാൎത്തുദുഃഖിച്ചുഞാൻതേ

ഗംഗ ചിരിച്ചുംകൊണ്ടു

എന്താണിങ്ങനെ വ്യസനിക്കാനുള്ളത.

3 എന്നോ ഭഗീരഥനൃപൻവളരെത്തപസ്സു
തന്നാൽവിളിച്ചുധരണിക്കിഹകൊണ്ടുപോകും
എന്നാലുമെന്തിഹജടാകുടിവിട്ടുപോക
മെന്നായിവന്നിടുവതോമതിസങ്കടംതേ

ശശികല

4 നരവരനൊന്നിച്ചുവനിയിൽ
വിരവൊടുപോകുന്നുവെന്നുവന്നെന്നാൽ
ഒരുമിച്ചിവിടെപ്പാൎപ്പാൻ
തരമായ്‌വരുമോനമുക്കുസുരഗംഗേ

ഗംഗ

എന്റെ ശക്തി നീയറിഞ്ഞിട്ടില്ലേ.

5 ലോകവ്യാപിനിയാണുഞാൻപുരഹരൻതന്നേകമാമംശമാ
ണാകപ്പാടെനമുക്കുശക്തിയവസാനിക്കില്ലനോക്കീടുകിൽ

പാകംപോലെകുറച്ചുഭാഗമവനിക്കേകേണമല്ലാതെഞാൻ
പോകില്ലിസ്സഫലമൊക്കെവിട്ടുവെറുതേമണ്ടിക്കുഴങ്ങേണ്ടതേ

ശശികല

എന്നാൽ ഇനിക്കു വ്യസനമില്ലതാനും.

ഗംഗ

എന്നാൽ ഇനിഞാൻ പോയി ഭഗീരഥന ഇഷ്ടമായ വരം കൊടുത്ത് എന്റെ ചെറിയതായ ഒരംശം ഭൂലോകത്തിലും നടപ്പാക്കട്ടെ.

ശശികല

അങ്ങിനെയാവട്ടെ.

എന്നു രണ്ടാളും പോയി

## വിഷ്കംഭം

അനന്തരം സന്തോഷത്തോടുകൂടി ഭഗീരഥനും
ഗംഗയും പ്രവേശിക്കുന്നു

ഗംഗ

6 ധാത്രീനാഥഭവാൻപറഞ്ഞവിധമായൊന്നിച്ചുഞാൻവന്നിടാം
മാത്രക്കുംനിലനിൽക്കയില്ലിടയിലെന്നുൾത്താരിലോർത്തിടണം
യാത്രക്കുള്ളൊരുവേഗമേതുവിധമായിട്ടാണെടുക്കേണ്ടതെ
ന്നോർത്തിട്ടോത്തുകപോവുകല്ലിഭുവനപ്രഖ്യാതകീർത്തേവിഭോ

രാജാ — തൊഴുതുംകൊണ്ട്

7 പാരംസന്തോഷമായീപുരുസഫലമതായെൻതപസ്സൊക്കെയോർത്താ
ലാരംഭംസിദ്ധമായീമമപിതൃകുലവുംകേവലംശുദ്ധമായി
തേരോടിക്കാംമുറെക്കായതിനുടെപുറമേദേവിവന്നാലുമെന്നാ
ലേഴരോരോഭൂമിഭാഗങ്ങളിലതിശുചിയുണ്ടാക്കിയിഷ്ടംനടപ്പാൻ

ഗംഗ

അങ്ങിനെതന്നെ.

രാജാ

സൂത. തേരുകൊണ്ടുവരിക.

അണിയറയിൽനിന്ന്

കല്പനപോലെ. ഇതാ അടിയൻ വിടകൊള്ളുന്നു.

അനന്തരം പറഞ്ഞപോലെ
സൂതൻ പ്രവേശിക്കുന്നു

രാജാ — രഥാരോഹണം നടിച്ചിട്ട്

സൂത. ആവുന്നതും വേഗത്തിൽ തേരോടിക്കണം

സൂതൻ

കല്പനപോലെ.

എന്നു അങ്ങിനെ ചെയ്യുന്നു

രാജാ   ഗംഗാവതാരത്തെ നോക്കീട്ടു

8 കാരുണ്യത്തോടുഗംഗാഭഗവതിയന്നയോഗ്യാത്രെകൊണ്ടുവന്നനേരം
ഗൌരീകാന്തന്റെ സാക്ഷാൽ ജടചിലതഴിയുന്നുണ്ടതെന്നല്ലമെല്ലെ
നേരേചാടുന്നഗംഗാസലിലമിതഹിമാദ്രീന്ദ്രപൃഷ്ഠത്തിൽ—

സൂതനോട.

—വേഗം

പോരേതേരിന്നചാടുംതടിനിയുടെഒഴുക്കത്തുനോക്കിത്തെളിക്ക

സൂതൻ

കല്പനപോലെ

എന്നു. തേര വേഗം തെളിക്കുന്നു

രാജാ   നോക്കീട്ടു

9 പാറക്കൂട്ടംചലിച്ചുംപരമവകൾവലിച്ചുംമഹാവേഗമോടേ
നേർത്താഴെപ്പതിച്ചുംശ്രുതിപുടകടുവായ്മെച്ചമായൊച്ചവച്ചും
ഓരോരോദിക്കിലുമുകിൽസ്സുരതടിനിയൊലിക്കുന്നവെൺതേരിനൊപ്പം
നേരോടിപ്പാരിലെത്തിപ്പരമശുചിതവന്നെത്തിപൃഥ്വീചക്രവാളാ

സൂതൻ   നോക്കീട്ടു.

ഇവിടെ ഒരു യാഗശാല കാണുന്നുണ്ടു. എന്നു തന്നെയല്ല.

10 കേൾക്കുന്നുണ്ടഭിഹവേദഘോഷവുമഹോഹവ്യംഭക്ഷിക്കുംവിധൌ
മൃക്കിന്നുംസുഖമേകിടുന്നുഭഗവാൻധൂമധ്വജൻഭൂപതേ
ഓർക്കുമ്പോൾവഴിനല്ലതല്ലിതുകരേറ്റുരത്തിലേക്കായ്ത്തെളി
ച്ചാകംപൂണ്ടുനടത്തിടേണ്ടജനധ്വംസംവരുത്താതെതാൻ

രാജാ

യാഗശാലയുടെ നന്നെ അടുക്കെ കൂടെ പോകണ്ട എന്നേ ഉള്ളു. വളരെ വളച്ചാൽ പന്തിയാവില്ല.

സൂതൻ

കല്പന പോലെ.

എന്നു അങ്ങിനെ ചെയ്യുന്നു.

അനന്തരം ജഹ്നുമഹർഷി പ്രവേശിക്കുന്നു

ജഹ്നു

11 എന്തെന്തെന്റെയാഗശാലയുടെയിപ്പാർശ്വത്തിലത്യുൽക്കടം
എന്തെശ്രോത്രവിരോധിയാകിയരവംകേൾക്കുന്നുനോക്കട്ടെഞാൻ

അങ്ങിനെ ചെയ്തിട്ടു

രാ: ആ. മനസ്സിലായി.

ചന്തത്തോടുഭഗീരഥന്റെപുറകെസ്വർഗ്ഗംഗചാടുന്നിതാ
ണെന്തായാലുമതത്രനല്ലശരിയായ്ത്തീരില്ലടുത്തെത്തിയാൽ

ഋ: അടുത്തുവന്നു തുടങ്ങി. ഭഗീരഥന്റെ പ്രയത്നം ജനോപകാരം തന്നെ. എന്നാലും എന്റെ യാഗത്തിനു വിഘ്നം വന്നാൽ പറ്റിയതാവില്ല. അതുകൊണ്ടെന്താണ വേണ്ടത.

ആലോചിച്ചിട്ട

12 തൽക്കാലംചിലവിദ്യകൊണ്ടിവിടെഞാൻ
യാഗത്തിൽവിഘ്നങ്ങൾവ
ന്നേൽക്കാതെയുമഹോഭഗീരഥമദം
മേൽപ്പെട്ടുവായ്ക്കാതെയും
ആക്കാനായത്തുനിയുന്നതാണുചിതമി
ന്നിഗ്ഗംഗയെയാചമി
ച്ചൊക്കപ്പാടെയൊതുക്കിടട്ടെയിവിടെ
ക്കാട്ടട്ടെയെൻപൌരുഷം

എന്ന. അടുത്തുചെന്ന ആചമിച്ചു വററിക്കുന്നു

രാജാ

സൂത. എന്താണിത.

13 മുമ്പേനമ്മൾവരുമ്പോൾ
പിമ്പേകേൾക്കുന്നദീപ്രപാതരവം
സമ്പ്രതികേൾക്കുന്നതിനിഹ
കിംപ്രതിബന്ധംനിനച്ചാലും

സൂതൻ — ആലോചിച്ചിട്ട

അടിയന്റെ ഊഹത്തിൽ യാഗശാലയുടെ സമീപത്തിൽ കൂടി ച്ചേരുന്നതുകൊണ്ട യാഗത്തിന്ന വിഘ്നം വരുമെന്ന കണ്ട മഹർഷിമാര തടഞ്ഞിരിക്കയാണെന്നാണ.

രാജാ — പരിഭ്രമത്തോടു കൂടി

എന്നാൽ തേര പിന്നാക്കം തന്നെ ഓടിക്കു.

സൂതൻ

കല്പനപോലെ.

എന്ന. അങ്ങിനെ ചെയ്യുന്നു

രാജാ — നോക്കീട്ട

14 ചേണാർന്നീടിനഗംഗയേമുനിജനാസ്തംഭിച്ചതാണെങ്കിലും
കാണുന്നില്ലപുരാപതിച്ചവഴിയേനാമിന്നുനോക്കുംവിധൌ
താണീടുന്നൊരുകുണ്ടുതന്നെനെടുനീളത്തോടുകാണുന്നിതെ
ന്താണിന്നില്ലൊരുതുള്ളിവെള്ളവുമിതോർത്താൽത്തോന്നുന്നിതത്ഭുതം

സൂതൻ

ഇതിനെന്തുകാരണമെന്നു മനസ്സിലായില്ല. ആട്ടെ അടിയൻ താഴത്തിറങ്ങി ഗംഗവരുന്നതു കണ്ടത്ഭുതപ്പെട്ടു നിന്നിരുന്ന ജനങ്ങളോടു ചോദിച്ചറിഞ്ഞു വരാം.

രാജാ

അങ്ങിനെയാട്ടെ.

സൂതൻ (പോയിത്തിരികെ വന്നിട്ട്)

15 ചാടികൊണ്ടുവരുന്നഗംഗയെരസംകൊണ്ടിട്ടുകണ്ടേററവും
കൂടെക്കൂടിയക്കൂട്ടരോടുവിവരംചോദിച്ചറിഞ്ഞേനഹം
താട്ടിക്കാരനൊരുത്തനീയൊഴുകിടുംഗംഗാജലംസർവ്വവും
മോടികായുടനാചമിച്ചുനൃപതേയാഗസ്ഥലംപുക്കുപോൽ

രാജാ (വിചാരം)

ഇത്രഗംഭീരനായ ആരാണിവിടെ യാഗം ചെയ്യുന്നത്.

(ആലോചിച്ചിട്ട്)

തപോനിധി ശ്രേഷ്ഠനായ ജഹ്നുമഹർഷിയാണല്ലോ. എന്നാലദ്ദേഹം യാഗവിഘ്നം വന്നെങ്കിലോ എന്നുവെച്ചു ആചമിച്ചൊടുക്കിയെന്നു വരാം.

(സ്പഷ്ടമായിട്ട്)

എന്താണിനി നമ്മൾ ചെയ്യേണ്ടത്.

16 ഒട്ടേറെനാളിഹകൊതിച്ചുകൊതിച്ചിരിക്കെ
പ്പൊട്ടിപ്പൊടിച്ചൊരുസുരദ്രുമവല്ലിമെല്ലെ
കണ്ടിച്ചുകായ്ക്കുവതിനായ്ത്തുടരുന്നനേരം
വെട്ടികളഞ്ഞവിധമായിമമപ്രയത്നം

സൂതൻ

അടിയനിനി യെന്താവേണ്ടതെന്നൊന്നും രൂപമില്ലാതെയായി.

രാജാ (ആലോചിച്ചിട്ട്)

17 അൻപമഘനമാമീ'മാലിനി'ത്തിക്കുവാനാ
മുനിവരനുടെപാദംതന്നെസേവിച്ചുനിന്നാൽ
നിനവൊരുവിധമിഷ്ടംപോലെസാധിച്ചിടാമീ
ജ്ജനമിനിയതിനില്ലേസംശയംലേശവുംമേ

എന്നല്ല. വിചാരിച്ചു നോക്കുമ്പോൾ അദ്ദേഹം ഇതു ചെയ്തതിനിക്കു വളരെ ഉപകാരമായി. എന്താണെന്നല്ലേ.

18 അച്ഛൻതപസ്സിനുമുഷിഞ്ഞുമരിച്ചിതെൻമു
ത്തച്ഛൻതുടങ്ങിയവരാലുമസാദ്ധ്യമായി
തീർച്ചക്കുകെട്ടൊരുമനോരഥമിന്നുഞാൻസാ
ധിച്ചെന്നിനിക്കുമദമുള്ളതുമൊന്നുതീർന്നു

സൂത. തേരിവിടെ നിറുത്തുക തന്നെ.

സൂതൻ

കല്പനപോലെ.

അങ്ങിനെ ചെയ്യുന്നു

രാജാ  തേരിൽനിന്നു ഇറങ്ങീട്ടു

എന്നാൽ ഞാനിനി മഹർഷിയേ പ്രസാദിപ്പിക്കാൻ പോകട്ടെ. നീയ്യും കുതിരകളുടെ ക്ഷീണം തീൎക്കു.

എന്നു. എല്ലാവരും പോയി

## നാലാമങ്കം

അണിയറയിൽ

1 മഞ്ഞാതെജഹ്നുമുനികേവലമാചമിച്ച
ഗംഗാജലംകരുണയോടുനൃപാൎത്ഥനത്താൽ
ഭംഗ്യാചെവിക്കുഴിയിലാവിരലിട്ടെടുത്തു
തുംഗാഭകീൎത്തിനിധിമാമുനിനല്കിയല്ലൊ

ഇപ്പോൾ മുമ്പിലത്തെപ്പോലെ തേരോടിച്ചുംകൊണ്ടു ഭഗീരഥനും മഹാ പ്രവാഹത്തോടു കൂടി പിന്നാലെ ഗംഗയും ഓടിത്തുടങ്ങി. എന്നു.

അനന്തരം പറഞ്ഞപോലെ ഗംഗയും രാജാവും സൂതനും പ്രവേശിക്കുന്നു.

രാജാ.

2 കണ്ടില്ലേമുനിതൻകൃപാലവബലംഗവൊന്നടക്കീടുവാൻ
കണ്ടല്ലേപ്പണിചെയ്യതായതുവിളിച്ചെന്നോടുചൊല്ലീലയോ
വേണ്ടില്ലേമുനിമാരിവണ്ണമഖിലൎക്കുംനന്മനല്കീടുവാൻ
കണ്ടില്ലെങ്കിൽമദത്തിനാൽനൃപതിമാൎക്കുള്ളികളിക്കുംദൃഢം

സൂതൻ  രഥവേഗം നടിച്ചിട്ടു.

3 ഭള്ളോടുപണ്ടുസഗരാത്മജർതാൻകുഴിച്ചി
ട്ടുള്ളോരുകണ്ടിവിടെയുണ്ടിതകണ്ടിടുന്നു
ഉള്ളംതെളിഞ്ഞടിയനീരഥമങ്ങിറക്കി
കൊള്ളട്ടെയല്ലിരവിവംശവിശേഷമുത്തേ

രാജാ

അങ്ങിനെ തന്നെ,

സൂതൻ  തേരിറക്കുന്നതു നടിച്ചിട്ടു

ഇനിത്തേരതിവേഗമോടിക്കണം.

4 താണോരുദിക്കിലുദകംവരുമപ്പൊളാണു
കാണേണ്ടതായതിനെഴുന്നൊരുശക്തിയെല്ലാം

ച്ചേൎന്നിട്ടുംകപിലകോപഹുതാശദഗ്ദ്ധ
ക്ഷോണീശഭസ്മനികടത്തിലടുക്കതന്നെ

അങ്ങിനെ ചെയ്യുന്നു

രാജാ നോക്കീട്ട.

5 മുത്തച്ഛന്മാർകഴിച്ചീടിനപടുകുഴിയാമിസ്ഥലത്തിങ്കലിപ്പോ
കുത്തിച്ചാടുന്നഗംഗാജലകടുരടിതംകേട്ടടെക്കുന്നകണ്ണും [ശ്
അത്യുച്ചത്തോടിരെക്കുന്നിതുഝടുതിപരക്കുന്നതീരത്തിലേക്കാ
യെത്തിച്ചീടാൻഞെരുക്കംമിഴിയിണകരകിട്ടാത്തവിസ്താരമ്യലം

നല്ലവണ്ണം നോക്കീട്ട സന്തോഷത്തോട കൂടി.

6 ഇന്നിസ്സുരാലയസരിജ്ജലമിസ്ഥലത്തിൽ
കന്നിച്ചഭസ്മതതിയിൽപതിയുന്നനേരം
ഒന്നിച്ചുചേർന്നസരസംസഗരാത്മജന്മാർ
നന്ദിച്ചുദേവതനുപൂണ്ടെഴുനീറ്റിടുന്നു

[അനന്തരം സഗരന്മാർ പ്രവേശിക്കുന്നു.]

[ഇത് അസലിൽ ഇല്ല.]

രാജാ ഭക്തിയോട കൂടി തൊഴുതുംകൊണ്ട.

നിങ്ങളുടെ പ്രപൌത്രനായ ഭഗീരഥൻ ഇതാ അഭിവാദ്യം ചെയ്യുന്നു.

സഗരന്മാർ അനുഗ്രഹിച്ചിട്ട.

7 മുനിശാപഹുതാശദഗ്ദ്ധരായി
ട്ടിനിമേലാൽഗതിയില്ലയെന്നിവണ്ണം
ഘനസങ്കടമാണ്ടഞങ്ങളേനീ
തനിയേകാത്തതുവംശഭാഗധേയം

രാജാ

8 ഞാനെന്തോബഹുതുച്ഛനെന്നതിരിക്കട്ടീവിധംവന്നതി
മാനംനേടിയമൽപുരാണപുരുഷന്മാരാംഭവാന്മാർകളേ
താനേനിങ്ങടെപൂർവ്വപുണ്യവിഭവംരക്ഷിച്ചുവല്ലാതെചൊൽ
വാനെന്തുള്ളുസമസ്തവുംസ്വകുലധർമ്മത്തിൻപ്രഭാവോദയം

എന്നാൽ നിങ്ങടെ ജ്യേഷ്ഠപുത്രനായ അംശുമാൻ എന്ന എൻെറ മുത്തച്ഛൻ കപിലവാസുദേവരെ പ്രസാദിപ്പിച്ചു.

9 സുരതടിനീസലിലംകൊ
ണ്ടിവരെച്ചികെന്നുമുക്കിയെന്നാകിൽ
സുരപദമിവൎക്കുകിട്ടും
പരിതാപംവേണ്ടതെല്ലുമുൾത്താരിൽ

എന്നു വരം നേടിച്ചു

10 പിന്നെഗംഗയെമന്നിൽ
തന്നെത്താനെവരുത്തുവാൻവേണ്ടി
നന്നായ്തപസ്സുചെയ്തതി
ധന്യൻദേഹംധരിച്ചിടുംവരെയും

11 നീതിനിധിതൽസുതൻമൽ
പിതാദിലീപൻതപസ്സിനാൽതന്നെ
ചെയ്കിട്ടുശരീരനാശം
സ്ഫീതമതായീതപോബലമിവണ്ണം

12 പിന്നീട്ടുതത്തനയനാകിയഞാൻഹിമാദ്രി
എന്നല്ലവാനവർവരൻഹരനഭ്രഗംഗ
എന്നിങ്ങുനങ്ങളെമുറെക്കുതപിച്ചുകൊണ്ടു
വന്നേനിതാസുരനദീജലലേശമിപ്പോൾ

**സഗരന്മാർ.**

നമ്മുടെ വംശ്യന്മാരായ അംശുമാന്റെയും ദിലീപന്റെയും വിശേഷിച്ചു അങ്ങയുടെയും.

13 തപോബലംകൊണ്ടൊരുമട്ടുദൈവ
കൃപാബലംവന്നതുകാരണത്താൽ
അപായമില്ലാത്തൊരുനാരകംവി
ട്ടുപായശക്ത്യാഗതിവന്നുവെല്ലൊ

അതുകൊണ്ടു നമുക്കൊക്കെഗ്ഗതി തന്നതായ ഗംഗാഭഗവതിയെ സ്തുതിക്ക തന്നെ.

14 മുമ്പിൽബ്രഹ്മകമണ്ഡലൂദകമതായ് പിന്നീടുനാരായണൻ
തൻപാദാംബുജരേണുമാഞ്ജനജലംതാനായിമാനത്തൊടും
ശംഭുസ്വാമികൾതന്റെമൌലിമണിയായ്—

**രാജാ**

—പിന്നീടഹോജഹ്നുതൻ
വബോരുംസുതയായ്—

**സൂതൻ.**

ത്രിലോകശുചിയാംഭാഗീരഥിക്—

**എല്ലാവരും**

—ആയ്തൊഴാം

ഗംഗ ദിവ്യരൂപത്തോടു കൂടി പ്രത്യക്ഷമായിട്ടു.

15 നിങ്ങടെകഷ്ടങ്ങളോർത്തും
ഭംഗ്യാഭാഗീരഥിശുചിതയോർത്തും
ഇങ്ങിനെഭവൽകുലത്തിൽ
തിങ്ങിനമോദേനഞാനിഹജനിച്ചേൻ

എന്നാൽ നിങ്ങൾക്കു വേണ്ടിയിനി ഞാനെന്താണ ചെയ്യേണ്ടതു.

രാജാ.

16 അംബത്തിലുൾപ്പെട്ടപിതാമഹന്മാർ
പകൻറപുണ്യസഫലമാണ്ടുവെല്ലൊ
ജഗത്ത്രയത്തിന്നുഗുണംവരുത്തി
സുഖത്തൊട്ടുംനീവിലസീടവേണം

അല്ലാതെകണ്ട ഒന്നും വേണ്ടതില്ല. എന്നാലും ഇതിരിക്കട്ടെ.

## ഭരതവാക്യം

സംസാരസാഗരത്തിൽ
സംസൃതരായിക്കുഴങ്ങിടുന്നവരിൽ
കംസാരിപാദപങ്കജ
ഹംസതനൽകട്ടെദേവിസുരതടിനി

അത്രതന്നെയുമല്ല.

18 പുരമഥനചിത്തരത്നം
പുണ്യകൃതാംപുണ്യചാതുൎയ്യത്നഃ
പുരുശോണിമ'നഗുണപുംജഃ
പുനാതുപാപാൽസദാപിമാമംജഃ

എല്ലാവരും പോയി

അഞ്ചാമങ്കം കഴിഞ്ഞു

